## NOTIFICATIONS

(1)

No. GRII 4848/80/GW.

*Dated, Trivandrum, 5th July* 1982.

The following are the Register Numbers of candidates found eligible to be called for Interview for selection to the post of Skilled Weaver on Rs. 390-685 in the Industries Department on the basis of the Practical Test conducted by the Commission on 25-6-1982.

203 204 205 206 207 209 210 211 212

(2)

No. SSII/99/82.

*Dated, Trivandrum, 17th August* 1982.

*Sub*:—Ranked list for the post of Lascar in the Fisheries Department—Finalised on 27-5-1982 Supplementary Interview held—Notification issued.

The following corrections and modifications are made in the ranked list for the post of Lascar on Rs. 280-400 in the Fisheries Department for Quilon District finalised by the Commission on 27-5-1982.

Sri Karthikeyan, M. (Sl. No. 14) (Dheevara) is assigned Rank I in the above ranked list revising the rank of Sri Kunhiraman, V. (Sl. No. 15) (Rank I in the List finalised on 27-5-1982) as Rank 1 (a) ie. below Sri Karthikeyan, M. (Sl. No. 14).

A. Kesavan Nair,
*Secretary,*
Trivandrum. *Kerala Public Service Commission.*

## ERRATA TO NOTIFICATION

(1)

No. SE. (1) 29896/81/EW.

*Dated, Trivandrum, 1st June* 1982.

It is hereby notified that the Reg. No. of P. K. Soman, Rank No. 1 in the ranked list for selection to the post of Lower Division Clerk (Special Recruitment) in the Various Department (Kottayam District is 767 and not 167 as noted in the list.

(2)

No. SRI (1) 1603/82/SrV.

*Dated, Trivandrum, 27th August* 1982.

It is hereby notified for information of candidates who submit applications for the post of Senior Language Teacher (Malayalam) by special recruitment from Scheduled Caste/Tribe in response to the notification published in the Gazette dated 17-8-1982, in english, that under item '7 qualifications' the wo[rd] 'OR' should be inserted between qualifications(1) and( ) and that the qualifications should be read as so modifi[ed]

A. Kesavan N[air]
*Secretary,*
*Public Service Commissi[on]*

### തിരുത്തൽ വിജ്ഞാപനം

നമ്പർ ജി. ആർ (1) 3-1691/82.

തിരുവനന്തപുരം, 1982 സെപ്റ്റംബർ

17-8-1982-ലെ ഗസറ്റിൽ വിജ്ഞാപനം ചെയ്തിരിക്കുന്ന ആരോഗ്യ വകുപ്പിലെ (ഫാമിലി വെൽഫെയർ ഓഫ്‌സെറ്റ് പ്രസ്സ്)ക്യാമറാമാൻ തസ്തികയിലേക്ക് അപേക്ഷ ക്ഷണിച്ചു കൊണ്ടുള്ള വിജ്ഞാപനത്തിലെ ഇനം നമ്പർ 9-ൽ "എന്നാൽ സർവ്വീസിലുള്ള" എന്നീ വാക്കുകൾ വിട്ടുകളഞ്ഞു വായിക്കേണ്ടതാണ്.

എ. കേശവൻ നായർ,
തിരുവനന്തപുരം. സെക്രട്ടറി,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ

### വിജ്ഞാപനം

നമ്പർ ഡിടിഎ (2) 1111/81. 1982 ആഗസ്റ്റ് 2

30-12-1980-ലെ ഗസറ്റ് വിജ്ഞാപനമനുസരിച്ച് ലെജിസ്ലേറ്റീവ് സെക്രട്ടേറിയറ്റിലെ വെയിറ്റർ തസ്തികയിലേയ്ക്കുള്ള തിരഞ്ഞെടുപ്പിനു പബ്ലിക് സർവ്വീസ് കമ്മീഷന്റെ തിരുവനന്തപുരം ജില്ലാ ആഫീസിൽ സ്വീകാര്യമായ അപേക്ഷകൾ സമർപ്പിച്ചിട്ടുള്ള ഉദ്യോഗാർത്ഥികളിൽ നിന്ന് വയസ്സിന്റെ അടിസ്ഥാനത്തിലുള്ള പ്രാഥമിക തെരഞ്ഞെടുപ്പിനു ശേഷം ഇന്റർവ്യൂവിനു ക്ഷണിക്കാൻ അർഹത നേടിയവരുടെ വിവരം ചുവടെ ചേർക്കുന്നു. ഓരോ സമുദായത്തിലും അതാതിന്റെ നേരെ കൊടുത്തിട്ടുള്ള തീയതിക്കോ അതിനു മുൻപോ ജനിച്ചിട്ടുള്ളവരെ ഇന്റർവ്യൂവിന് ക്ഷണിക്കുന്നതാണ്.

| സമുദായം | തീയതി |
|---|---|
| മുന്നാക്കം | 17-3-1945 |
| ഈഴവ | 8-1-1942 |
| മുസ്ലീം | 6-10-1943 |
| മറ്റു പിന്നോക്കം | 24-2-1943 |
| ലത്തീൻ കത്തോലിക്ക | 16-5-1943 |
| മറ്റു ക്രിസ്ത്യാനികൾ | 14-7-1942 |
| നാടാർ | 6-7-1936 |
| വിശ്വകർമ്മ | 24-5-1943 |
| ധീവര | 25-9-1943 |
| പട്ടികജാതി | 22-6-1937 |
| പട്ടികവർഗ്ഗം | 20-8-1944 |

ഇന്റർവ്യൂവിന്റെ തീയതി, സമയം, സ്ഥലം എന്നിവ യഥാകാലം ഉദ്യോഗാർത്ഥികളെ അറിയിക്കുന്നതാണ്. ഈ പ്രാഥമിക തെരഞ്ഞെടുപ്പിന്റെ അടിസ്ഥാനത്തിൽ ഇന്റർവ്യൂവിന് ക്ഷണിക്കപ്പെടാനർഹരല്ലാത്തവർക്ക് നേരിട്ട് അറിയിപ്പുകൾ ഒന്നും അയക്കുന്നതല്ല.

വി. വി. ബാലകൃഷ്ണമേനോൻ
പബ്ലിക് സർവ്വീസ് കമ്മീഷൻ ജില്ലാ ആഫീസർ.
ജില്ലാ ആഫീസ്,
തിരുവനന്തപുരം.

©

Government of Kerala
1982



Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 14th September 1982/23rd Bhadra 1904(Saka) [No. 36

# PART III

## Notifications by Heads of Departments

# Agriculture Department

### ദർഘാസ് പരസ്യം

നമ്പർ (ഇ) 3042/82. 1982 ആഗസ്റ്റ് 25.

കായംകുളം കശുമാവ് ഫാമിലെ വിവിധ ബ്ലോക്കുകളിലെ തെങ്ങുകളിൽ നിന്നും 1982 ഒക്ടോബർ മാസത്തെ വിളവെടുപ്പിൽ നിന്നും ശേഖരിക്കപ്പെടുന്ന നാളികേരം ചുവടെ ചേർത്തിട്ടുള്ള പട്ടികപ്രകാരം ലോട്ടുകളായി തിരിച്ച് വിൽപ്പന നടത്തുന്നതാണ്. നാളികേരം വിലയ്ക്കെടുക്കുവാൻ ആഗ്രഹിക്കുന്നവരിൽ നിന്നും ആയതിലേക്ക് നിർദ്ദിഷ്ട രീതിയിലുള്ള ഫാറത്തിൽ സീലു വെച്ച ദർഘാസുകൾ ക്ഷണിച്ചിരിക്കുന്നു. ദർഘാസുകൾ 5-10-1982 പകൽ 3 മണിക്ക് മുമ്പായി ഫാമിന്റെ ഡെപ്യൂട്ടി ഓഫീസിൽ കിട്ടിയിരിക്കേണ്ടതാണ്. ഓരോ ലോട്ടിനും പട്ടികയിൽ ചേർത്തിട്ടുള്ള നിരക്കിൽ നിരതദ്രവ്യം വയ്ക്കേണ്ടതാണ്. നിരതദ്രവ്യം പണമായി ദർഘാസിനോടൊപ്പം ആഫീസിൽ അടയ്ക്കുകയോ, സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഹരിപ്പാട് ശാഖയിൽ നിന്നും സ്പെഷ്യൽ ആഫീസർക്ക് മാറാവുന്ന വിധം ബാങ്ക് ഡ്രാഫ്റ്റായി സ്വീകരിക്കുന്നതുമാണ്. ഒരാൾക്ക് ഒന്നിൽ കൂടുതൽ ലോട്ടുകൾക്ക് വില കുറിക്കാവുന്നതാണ്. എന്നാൽ ഓരോ ലോട്ടിനുമുള്ള വില പ്രത്യേകം പ്രത്യേകം കുറിക്കേണ്ടതും പട്ടികയനുസരിച്ചുള്ള നിരതദ്രവ്യം അടയ്ക്കേണ്ടതുമാണ്. ഓരോ ലോട്ടിലെയും 100 നാളികേരത്തിന് പരമാവധി നൽകാവുന്ന വിലനിരക്കായിരിക്കണം കുറിക്കേണ്ടത്. ദർഘാസുകൾ അന്നേ ദിവസം പകൽ 3.15 മണിക്ക് അപ്പോൾ ഹാജരുള്ള ആളുകളുടെ സാന്നിദ്ധ്യത്തിൽ തുറന്നു പരിശോധിക്കുന്നതും തൃപ്തികരമെന്നു കണ്ടാൽ ഓരോ ലോട്ടിനും ഏറ്റവും കൂടുതൽ വില കുറിച്ചിട്ടുള്ള ദർഘാസ് മേലധികാരിയുടെ അംഗീകാരത്തിന് വിധേയമായി താൽക്കാലികമായി സ്വീകരിക്കുന്നതുമാണ്. അപ്രകാരം സ്വീകരിക്കപ്പെട്ട ദർഘാസുകാരൻ മൊത്തം വിലയുടെ മൂന്നിൽ ഒരു ഭാഗം അപ്പോൾതന്നെ ആഫീസിൽ അടക്കേണ്ടതാണ്. ബാക്കി സംഖ്യ 13-10-1982-നകം അടച്ച് നാളികേരം സ്വന്തം ചെലവിൽ അതാത് ബ്ലോക്കുകളിൽ നിന്നും എണ്ണി ഏറ്റു വാങ്ങി കൊണ്ടുപോകേണ്ടതാണ്. ചേടും, മടലും മാത്രം മാറ്റി കൊടുക്കുന്നതല്ലാതെ മറ്റ് യാതൊരു കിഴിവും അനുവദിക്കുന്നതല്ല.

മുകളിൽ പറഞ്ഞിരിക്കുന്ന പ്രകാരം കൃത്യസമയത്ത് തുക അടച്ച് നാളികേരം നീക്കം ചെയ്യാതെ വന്നാൽ വീഴ്ചക്കാരന്റെ ചെലവിൽപ്പെട്ട നാളികേരം മറ്റു വിധത്തിൽ വില്പന നടത്തുന്നതും അതിലേക്ക് സർക്കാരിനുണ്ടാകാവുന്ന എല്ലാവിധ കഷ്ടനഷ്ടങ്ങൾക്കും ടിയാൻ പരിപൂർണ്ണ ഉത്തരവാദി ആയിരിക്കുന്നതും ആയത് ടിയാൻ അടച്ചിട്ടുള്ള 1/3 തുകയിൽ നിന്നും ഈടാക്കുന്നതുമായിരിക്കും. ലാഭം ഉണ്ടായാൽ അതിന് ആദ്യ വിൽപ്പനക്കാരന് അവകാശം ഉണ്ടായിരിക്കുന്നതല്ല.

ന്യായമായ ഏതെങ്കിലും കാരണത്താൽ സ്വീകരിക്കപ്പെട്ടു കിട്ടിയ ദർഘാസുകാരന് നിശ്ചിത തിയതിക്കകം മുഴുവൻ തുകയും അടച്ച് നാളികേരം നീക്കം ചെയ്യാൻ സാധിക്കാതെ വന്നാൽ നാളികേരം നീക്കം ചെയ്യുന്നതിനുള്ള സമയം യുക്തമെന്നു കണ്ടാൽ പരമാവധി 3 ദിവസത്തേക്ക് നീട്ടിക്കൊടുക്കുന്നതും അപ്രകാരം നീട്ടിക്കൊടുക്കുന്ന ദിവസത്തേക്ക് 1000 നാളികേരത്തിനോ, ഭാഗത്തിനോ ഒരു ദിവസത്തേക്ക് 10 രൂപ ക്രമത്തിൽ ഡെമറേജ് ചാർജ്ജ് ഈടാക്കുന്നതുമാണ്. കാരണമൊന്നും കാണിക്കാതെ തന്നെ ദർഘാസുകൾ നിരാകരിക്കുവാനോ മാറ്റിവയ്ക്കുവാനോ ഉള്ള അധികാരം സ്പെഷ്യൽ ആഫീസറിൽ നിക്ഷിപ്തമാണ്. സർക്കാരിന്റെ മറ്റെല്ലാ ദർഘാസുകൾക്കുമുള്ള നിബന്ധനകൾ ഈ ദർഘാസിനും ബാധകമാണ്.

പട്ടിക

| ലോട്ട് നമ്പർ | ബ്ലോക്ക് | നാളികേരത്തിന്റെ ഉദ്ദേശ എണ്ണം | അടയ്ക്കേണ്ട നിരതദ്രവ്യം |
|---|---|---|---|
| 1 | എ, ബി | 5,950 | 100 രൂപ |
| 2 | സി ആൻഡ് ഡി | 6,000 | ടി |
| 3 | ഇ, എഫ് ആൻഡ് ജി | 5,300 | ടി |
| 4 | എച്ച്, ഐ | 3,700 | ടി |
| 5 | ജെ | 4,800 | ടി |

ഈ ക്ലാസിനെ സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസിൽ നേരിട്ടന്വേഷിച്ചാൽ അറിയാവുന്നതാണ്. ക്ലാസ് സമർപ്പിക്കേണ്ട മാതൃകാഫാറം ആഫീസ് നോട്ടീസ് ബോർഡിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

കായംകുളം കാറ്റൽ ഫാം, ചൂളത്തെരുവ്, ചേപ്പാട് P.O. | പി. ബാലചന്ദ്രൻ, സ്പെഷ്യൽ ആഫീസർ.

---

ടെൻഡർ നോട്ടീസ്

C. N. P. 64/82. 1982 ആഗസ്റ്റ് 20.

പാലക്കാട് തെങ്ങിൻ തൈ വളർത്തുകേന്ദ്രത്തിൽ 1982-83-ലെ ആവശ്യത്തിലേക്ക് താഴെപറയുന്ന സാധനങ്ങൾ വിതരണം ചെയ്യുവാൻ തയ്യാറുള്ള വ്യക്തികളിൽ നിന്നും 1982 ഒക്ടോബർ 7-ാം തീയതി വ്യാഴാഴ്ച രാവിലെ 11 മണിക്ക് മുമ്പ് ലഭിക്കത്തക്കവണ്ണം സീൽ ചെയ്ത ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | സാധനങ്ങളുടെ പേര് | അടിഭാഗത്തെ ചുറ്റളവ് | നീളം | ഉദ്ദേശം ആവശ്യമായ എണ്ണം |
|---|---|---|---|---|
| 1. | പാകമായ മുള | 20 സെ.മീ. | 7 മീ | 2000 |
| 2. | അരികണമുള | 25 സെ.മീ. | 4.8 മീ. | 1200 |
| 3. | അരികണ | സാധാരണ | 3 9 മീ. | 1000 |
| 4. | നല്ലയിനം ചൂടി | ടി | 33 മീ. | 1000 |
| 5. | മെടയാത്ത ഓല | ടി | ചുരുങ്ങിയ നീളം 3 മീറ്റർ | 35000 |

ടെണ്ടർ ഫാറങ്ങൾ ആഫീസിൽ നിന്നും 1982 ഒക്ടോബർ 6-ാം തീയതി വൈകുന്നേരം 4 മണിവരെ ലഭിക്കുന്നതാണ്.

1. ടെൻഡർ ഫോറത്തിന്റെ വില—25 രൂ. യും വില്പന നികുതിയും.
2. ഡ്യൂപ്ലിക്കേറ്റ് ഫോറത്തിന്റെ വില—4 രൂ. യും വില്പന നികുതിയും.
3. ടെൻഡർ പരിശോധിക്കുന്ന സമയം—7-10-1982-ാം തീയതി രാവിലെ 11.15-ന്.

(മേൽ കാണിച്ച തീയതികൾ അവധിയായി പ്രഖ്യാപിക്കുകയാണെങ്കിൽ അടുത്ത പ്രവൃത്തി ദിവസം അതേ സമയത്ത് നടത്തുന്നതാണ്.)

4. നിരതദ്രവ്യം—മൊത്തം എഴുതുന്ന സംഖ്യയുടെ ഒരു ശതമാനം (1%) കുറഞ്ഞ തുക 100 രൂ. (സംഖ്യ ബാങ്ക് ഡ്രാഫ്റ്റായി മാത്രം സ്വീകരിക്കുന്നതാണ്.)

കൂടുതൽ വിവരങ്ങൾ പ്രവൃത്തി ദിവസങ്ങളിൽ ആഫീസിൽ നിന്നും അറിയാവുന്നതാണ്. ടെൻഡറുകൾ സ്വീകരിക്കുവാനും കാരണം പറയാതെ നിരസിക്കുവാനുമുള്ള അധികാരം ജില്ലാ കൃഷി ഡെപ്യൂട്ടി ഡയറക്ടറിൽ നിക്ഷിപ്തമാണ്.

തെങ്ങിൻ തൈ വളർത്തു കേന്ദ്രം, പാലക്കാട്. | (ഒപ്പ്) ജൂനിയർ കൃഷി ആഫീസർ, (ഗ്രേഡ് I).

---

ലേലപരസ്യം

File No. 13/82. 1982 ആഗസ്റ്റ് 23.

ഗാളിമുഖ സർക്കാർ കശുമാവ് തൈത്തോട്ടം ജൂനിയർ കൃഷി ആഫീസറുടെ ആഫീസിൽ നിന്ന് പരസ്യപ്പെടുത്തുന്നത്.

മേപ്പടി തോട്ടത്തിലെ താഴെ പറയുന്ന ബ്ലോക്കുകളിലെ നമ്പരുള്ള 124 കശുമാവുകൾ ചുവടെ ചേർത്ത നിബന്ധനകൾക്കു വിധേയമായി 1982 സെപ്റ്റംബർ 30-ാം തീയതി പകൽ 2 മണിക്ക് ഫാം ഓഫീസിൽ വെച്ചു പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്.

നിബന്ധനകൾ

1. ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ 100 രൂപ നിരതദ്രവ്യമായി ആഫീസിൽ അടയ്ക്കേണ്ടതാണ്. ലേലം കൊള്ളാത്തവരുടെ നിരതദ്രവ്യം ലേലം അവസാനിച്ച ഉടനെ മടക്കികൊടുക്കുന്നതാണ്.

2. ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം കൊള്ളുന്ന വ്യക്തി സെന്ന വിലയിൽ മൂന്നിൽ ഒരു ഭാഗം സംഖ്യ ലേലം കഴിഞ്ഞ ഉടനെ ആഫീസിൽ അടയ്ക്കേണ്ടതാണ്. ഇങ്ങനെ മൂന്നിൽ ഒരു ഭാഗം അടച്ചതുകൊണ്ട് മാത്രം ലേലം കൊണ്ട ആളുടെ പേരിൽ ലേലം സ്ഥിരീകരിക്കപ്പെട്ടതായി പ്രസ്തുത കക്ഷിക്കു അവകാശമുന്നയിക്കുന്നതല്ല. ലേലം സ്ഥിരീകരിക്കാനുള്ള അധികാരം ബന്ധപ്പെട്ട മേലധികാരിയിൽ നിക്ഷിപ്തമായിരിക്കും.

3. ഏറ്റവും കൂടിയ ലേലത്തുക ബന്ധപ്പെട്ട മേലധികാരി സ്വീകരിച്ചാൽ ആയത് രേഖാമൂലം കൂടിയ തുകയ്ക്ക് ലേലം കൊണ്ട ആളെ അറിയിക്കുന്നതും, ഇങ്ങനെ അറിയിപ്പു കിട്ടി രണ്ടാഴ്ചയ്ക്കകം ബാക്കി മൊത്തം തുകയും വില്പന നികുതി സഹിതം അടച്ച് മുകളിൽ സൂചിപ്പിച്ച മരങ്ങൾ സ്വന്തം ചിലവിൽ മുറിച്ച് തോട്ടം അതിർത്തിക്കുള്ളിൽ നിന്നും നീക്കം ചെയ്യേണ്ടതാണ്. മേൽപ്പറഞ്ഞ മരങ്ങൾ പണം അടച്ചു രണ്ടാഴ്ചയ്ക്കുള്ളിലായി മുറിച്ചു നീക്കം ചെയ്യേണ്ടതുമാണ്.

4. ലേലം കൊണ്ട വ്യക്തി മുകളിൽ നിർദ്ദേശിച്ച പ്രകാരം ചെയ്യാതിരിക്കുകയോ കാലതാമസം വരുത്തുകയോ ചെയ്താൽ അയാൾ നേരത്തെ അടച്ച പണം സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും മരങ്ങൾ മറ്റു യുക്തമായ വിധത്തിൽ വില്ക്കുന്നതുമാണ്. ഇപ്രകാരമുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും കൂടിയ നിരക്കു കാണിച്ച വ്യക്തി ഉത്തരവാദിയായിരിക്കുന്നതും, ആയത് നിലവിലുള്ള കരക്കുടിശ്ശിക നിയമപ്രകാരം അയാളിൽ നിന്നും ഈടാക്കുന്നതുമാണ്.

വില്പന വസ്തു ജൂനിയർ കൃഷി ആഫീസറുടെ അനുവാദത്തോടുകൂടി ആഫീസ് സമയങ്ങളിൽ പരിശോധിക്കാവുന്നതാണ്.

കാരണം കൂടാതെ ലേല തീയതി മാറ്റി വെയ്ക്കാനുള്ള അധികാരം ജൂനിയർ കൃഷി ആഫീസറിൽ നിക്ഷിപ്തമാണ്.

സാധാരണ എല്ലാ സർക്കാർ ലേലനിബന്ധനകളും ഇതിനു ബാധകമാണ്. കൂടുതൽ വിവരങ്ങൾക്കു ആഫീസിൽ നേരിട്ട് അന്വേഷിച്ചാൽ അറിയാവുന്നതാണ്.

Galimugha. | (Sd.) *Junior Agricultural Officer, Cashew progeny orchard.*

## SHORT TENDER NOTICE

No. AE2 227/82. 16th *August* 1982.

Sealed tenders are invited by the undersigned so as to reach this office on or before 16-9-1982 at 3 p. m. from reputed suppliers for supplying the following articles. The tender will be opened on 16-9-1982 at 3.30 p. m.

Description of articles with P. A. C.—G. I. Pipe and fittings—Rs. 12,000.

E. M. D.—Rs. 150.

Cost of tender documents—Rs. 10 plus S. T.

Time of completion—1 month after receipt of firm order.

The tender papers along with specification can be obtained from the office during any working day till 16-9-1982 at 1 p. m. and are not transferable. Earnest money deposit which is in the form of checks, drafts or deposit receipt in favour of Assistant Executive Engineer, (Agriculture) Cannanore-2 is only acceptable. The rates quoted should be inclusive of all taxes and the articles are to be delivered in the office o the Assistant Executive Engineer, (Agriculture) Cannanore-2.

The general terms and conditions applicable to other Government Departments are applicable to this department also. The undersigned reserves the right to reject any or all the tenders without assigning any reason thereof and his decision in the matter will be finally and legally binding.

(Sd.)

Cannanore-2. *Asst. Executive Engineer,*
*(Agri.)*



Government of Kerala
1982

Reg. No. KL/TV(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 14th September 1982/23rd Bhadra 1904 (Saka) [No. 36

## PART III

# Agricultural University

### NOTIFICATION

No. GA/22527/A3/80. 21st *August* 1982.

In exercise of the powers conferred under sub-section (2) (b) of section 12 of the Kerala Agricultural University Act (Act 33 of 1971), the General Council of the Kerala Agricultural University has been pleased to issue the following amendments to Statute S.R.O. No. 81/76 (Notification No. 74354/P5/75/AD dated 26-12-1975) as assented to by the Chancellor with effect from 22-6-1982, under section 49 (6) of the said Act.

AMENDMENTS

1. In the said statutes under "clause I—Qualifications" the existing essential qualifications for the post of Deputy Director of Students Welfare (Sports and Games) shall be substituted with the following:—

*A. Essential*

(a) Masters Degree in Physical Education with not less than 55% marks or its equivalent.

(b) Ten years experience at Collegiate level in Physical Education in an affiliated/constituent or autonomous College under any recognised University.

2. In the said statutes the name of the post "Lecturer in Physical Education" wherever occurs shall be substituted by "Junior Assistant Professor (Physical Education)".

3. In the said statutes under "Clause I—Qualifications" the existing essential qualification for the post of Lecturer in Physical Education now redesignated as Junior Assistant Professor (Physical Education) shall be substituted with the following:—

*A. Essential*

Masters Degree in Physical Education with not less than 55% or its equivalent.

4. In the said statutes the existing provision under "Clause 4—Age limit for direct recruitment" shall be substituted with the following:

The maximum age limit for direct recruitment to the post of Deputy Director of Students Welfare (Sports & Games) shall be 45 years and for Junior Assistant Professor (Physical Education) shall be 35 years as on the 1st January of the year in which applications are invited.

The age limit in the case of Junior Assistant Professors is relaxable by 5 years in the case of SC/ST candidates and 3 years in the case of candidates belonging to Other Backward Classes.

Main Campus,
Vellanikkara.

E. DAMODARA MARAR,
*Registrar.*

---

ലേല പരസ്യം

No. B-695/82. 1982 സെപ്റ്റംബർ 6

ബാലരാമപുരം കേര ഗവേഷണ കേന്ദ്രത്തിൽ നിന്നും പരസ്യം ചെയ്യുന്നത്

ഈ കേന്ദ്രത്തിലെ 1982 ഒക്ടോബർ മാസത്തെ വിളവെടുപ്പിൽ നിന്നും പ്രതീക്ഷിക്കുന്ന ഉദ്ദേശം 10,000 നാളികേരം യാതൊരു കിഴിവും കൂടാതെ 1982 ഒക്ടോബർ മാസം 12-ാം തീയതി ചൊവ്വാഴ്ച പകൽ 3 മണിക്ക് ഈ ആഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്.

ലേലത്തിൽ പങ്കെടുക്കാൻ ആഗ്രഹിക്കുന്നവർ സ്ഥലത്തും, സമയത്തും ഹാജരായി 1,000 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതാകുന്നു.

ഏറ്റവും കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുന്ന ആളിന്റെ പേർക്ക് ലേലം സ്ഥിരപ്പെടുത്തുന്നതും, ലേലം കഴിഞ്ഞാലുടൻ ഉൽപ്പന്നത്തിന്റെ വിലയുടെ അഞ്ചിൽ ഒന്നു ഭാഗം (നിരതദ്രവ്യമുൾപ്പെടെ) ആഫീസിൽ ഒടുക്കേണ്ടതുമാണ്. ലേലം സ്ഥിരപ്പെടുത്തിക്കഴിഞ്ഞാൽ ലേലക്കാരൻ ഏഴു ദിവസത്തിനകം മുഴുവൻ തുകയും ആഫീസിൽ കൃത്യമായി അടച്ച് തീർത്തു ഉടനെ നാളികേരം മാറ്റിക്കൊള്ളേണ്ടതാകുന്നു.

ലേലക്കാരൻ മേൽപ്പറഞ്ഞ വ്യവസ്ഥകൾക്ക് വിരുദ്ധമായി പ്രവർത്തിച്ചാൽ അയാൾ കെട്ടിവച്ചിട്ടുള്ള തുക കാർഷിക സർവ്വകലാശാലയ്ക്ക് മുതൽ കൂട്ടുന്നതും, അടുത്ത കൂടിയ തുകയ്ക്ക് ലേലം വിളിക്കൊണ്ട ആളിന്റെ പേർക്ക് ലേലം സ്ഥിരപ്പെടുത്തുന്നതും അല്ലാത്തപക്ഷം പുനർ ലേലം ചെയ്യുന്നതുമാണ്. അപ്പോൾ ഉണ്ടാകുന്ന സകല നഷ്ടങ്ങൾക്കും ആദ്യ ലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതും, ലാഭമുണ്ടായാൽ അയാൾക്ക് യാതൊരു അവകാശവും ഉണ്ടായിരിക്കുന്നതല്ലാത്തതുമാകുന്നു.

ലേലം മാററിവയ്ക്കുന്നതിനോ, സ്ഥിരപ്പെടുത്താതിരിക്കുന്നതിനോ ഉള്ള അധികാരം അസോസിയേററ് പ്രൊഫസർക്ക് ഉണ്ടായിരിക്കുന്നതും ആ അധികാരത്തെ ആർക്കും ചോദ്യം ചെയ്യാൻ അവകാശമില്ലാത്തതും ആകുന്നു.

ലേലം വിളികേൾക്കാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻ മടക്കിക്കൊടുക്കുന്നതാണ്. ഏതെങ്കിലും സാഹചര്യത്തിൽ ലേലം നടത്തേണ്ട ദിവസം അവധി ദിവസമായി പ്രഖ്യാപിക്കുകയാണെങ്കിൽ തൊട്ടടുത്ത പ്രവൃത്തി ദിവസം ലേലം നടത്തുന്നതായിരിക്കും.

കൂടാതെ മററല്ലാം സർക്കാർ ലേലവ്യവസ്ഥകളും ഇതിനും ബാധകമാണ്. കൂടുതൽ വിവരങ്ങൾ ആഫീസിൽ നിന്നും പ്രവൃത്തി ദിവസങ്ങളിൽ അറിയാവുന്നതാണ്.

(ഒപ്പ്)
അസോസിയേററ്
പ്രൊഫസർ.

കട്ടച്ചൽക്കുഴി.

© Government of Kerala 1982

Reg. No. KL/TV(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXVII] Trivandrum, Tuesday, 14th September 1982/23rd Bhadra 1904 (Saka) [No. 36

# PART III

# Board of Revenue

## TRIVANDRUM DISTRICT

### Neyyattinkara Taluk

പരസ്യം

നമ്പർ എ5-17876/82. 1982 ആഗസ്റ്റ് 13.

തിരുവനന്തപുരം ലോക്കൽ ബോഡീസ് അസിസ്റ്റന്റ് ഇൻജിനിയർ ആഫീസിൽ മൂന്നാം ഗ്രേഡ് ഓവർസീയറായി ജോലിനോക്കി വരവെ മരിച്ചുപോയ ജെ. ശോഭിനിയ്ക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള ശമ്പളക്കുടിശ്ശികയും മറ്റും (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് നെയ്യാറ്റിൻകര താലൂക്കിൽ അതിയന്നൂർ വില്ലേജിൽ പ്ലാങ്കാലവിള പുത്തൻവീട്ടിൽ കെ. ഗോപാലൻ നാടാരും മറിയാമ്മ ജായിസും കൂടി ബോധിപ്പിച്ച അപേക്ഷയിന്മേൽ അതിയന്നൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻ പ്രകാരം ടിയാൾ 28-5-1982-ൽ മരിച്ചുപോയതായും പരേതയ്ക്ക് നിയമാനുസൃതാവകാശികളായി ഭർത്താവ് (1) സുരേന്ദ്രനാഥും (2) പിതാവ് ഗോപാലൻ നാടാരും (3) മാതാവ് മറിയാമ്മ ജായിസും മാത്രമാണുള്ളതെന്നും പരേത വിവാഹിതയായി അഞ്ചാം ദിവസമാണ് മരണപ്പെട്ടതെന്നും, പരേതയ്ക്ക് ഗവൺമെന്റിൽനിന്നും കിട്ടാനുള്ള തുകയും മറ്റും പിതാവ് ഗോപാലൻ നാടാർ വാങ്ങുന്നത് പരിപൂർണ്ണ സമ്മതമാണെന്നും കാണിച്ച് ഭർത്താവ് സുരേന്ദ്രനാഥും മാതാവ് മറിയാമ്മ ജായിസും സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതായും കാണുന്നതിനാൽ പരേതയ്ക്ക് ലഭിക്കുവാനുള്ള ടി തുകയും മറ്റും വാങ്ങുന്നതിനുള്ള അവകാശി പിതാവ് ഗോപാലൻ നാടാർ മാത്രമാണെന്ന് കാണിച്ച് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
നെയ്യാറ്റിൻകര. തഹശീൽദാർ.

### Trivandrum Taluk

(1)

A5-16658/82. 1982 ആഗസ്റ്റ് 20.

സിറ്റി കോർപ്പറേഷൻ ആഫീസിൽ ജോലി നോക്കി പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. പി. ഭാസ്കരൻ നായരുടെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക ഫാമിലിപെൻഷൻ മുതലായവ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ചാക്ക T. C. 32/2482-ാം നമ്പർ മുടുമ്പിൽ വീട്ടിൽ ശ്രീമതി കെ. ഭവാനി അമ്മ ബോധിപ്പിച്ച അപേക്ഷ പാൽക്കുളങ്ങര വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 29-5-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ഭവാനി അമ്മ | ഭാര്യ | 65 |
| 2 | ബി. പത്മകുമാരി അമ്മ | മകൾ | 25 |

മേൽപ്പറഞ്ഞ 2-ാം കക്ഷി 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും. അവധി കഴിഞ്ഞും തപാൽമാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-16971/81. 1982 ആഗസ്റ്റ് 11.

സെക്രട്ടറിയേറ്റിൽ അറ്റൻഡർ ആയി ജോലിനോക്കി പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയ ശ്രീ. കെ. കുട്ടന്റെ അനന്തരാവകാശികൾക്ക് ഗവൺമെന്റിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശ്ശിക ഫാമിലി പെൻഷൻ മുതലായവ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് മുട്ടവൻമുകൾ നെല്ലിവിള പുത്തൻവീട്ടിൽ ശ്രീമതി ഗൗരി രാജമ്മ ബോധിപ്പിച്ച അപേക്ഷ ആറാമട വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 23-5-1981-ൽ മരിച്ചുപോയതായും ടിയാന്റെ

നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രാജമ്മ | ഭാര്യ | 55 |
| 2 | ഗോപാലകൃഷ്ണൻ | മകൻ | 40 |
| 3 | ശശിധരൻ | ,, | 37 |
| 4 | ഓമന | മകൾ | 33 |
| 5 | രാജൻ | മകൻ | 30 |
| 6 | ശിവൻ | ,, | 27 |
| 7 | തങ്കമണി | മകൾ | 24 |
| 8 | പത്മകുമാരി | ,, | 21 |
| 9 | വിജയകുമാർ | മകൻ | 18 |

മേൽപ്പറഞ്ഞ 2 മുതൽ 9 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(3)

A3-27855/82. 1982 ആഗസ്റ്റ് 11.

വഴുതക്കാട് T. C. 14/1359-ൽ താമസിച്ചുവരവെ അന്തരിച്ചുപോയ ശ്രീ. എൻ. വേലായുധന്റെ അനന്തരാവകാശികൾക്ക് അദ്ദേഹം ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയ്ക്ക് താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടിയാന്റെ ശ്രീമതി ലക്ഷ്മിക്കുട്ടി ബോധിപ്പിച്ച അപേക്ഷ പേട്ട ശാസ്തമംഗലം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 16-7-1981-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ലക്ഷ്മിക്കുട്ടി | ഭാര്യ | 58 |
| 2 | സുരേഷ് | മകൻ | 31 |
| 3 | സുധ | മകൾ | 30 |

മേൽപ്പറഞ്ഞ 3-ാം കക്ഷി 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹസിൽദാർ.

## QUILON DISTRICT

### Pathanapuram Taluk

ലേലപരസ്യം

No. B6-2011/80. 1982 ആഗസ്റ്റ് 24.

പത്തനാപുരം താലൂക്കു കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നത്.

പത്തനാപുരം താലൂക്കിൽ കരവാളൂർ വില്ലേജിൽ സർവ്വേ 171/3-18 നമ്പർ തോട്ടു പുറമ്പോക്കിൽനിന്നും മുറിച്ചു കഷണങ്ങളാക്കി ഇട്ടിട്ടുള്ള ഏഴ് കഷണം കമ്പകത്തടികൾ 1982 സെപ്റ്റംബർ മാസം 23-ാം തീയതി പകൽ 3 മണിക്ക് കരവാളൂർ വില്ലേജാഫീസിൽ വച്ച് പരസ്യമായി ലേലം ചെയ്തു വില്ക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കണമെന്നുള്ളവർ 50 രൂപ നിരതദ്രവ്യം കെട്ടിവച്ച് ലേലത്തിൽ പങ്കുകൊള്ളേണ്ടതാണ്. കൂടുതൽ തുകക്ക് ലേലം വിളിക്കുന്ന ആളിന്റെ പേരിൽ ലേലം അവസാനിക്കുന്നതും നിരതദ്രവ്യം കഴിച്ചുള്ള മുഴുവൻ തുകയും സമയിൽതാക്കീസും ഉടൻതന്നെ കെട്ടിവയ്ക്കേണ്ടതും ആണ്. ലേലം സ്ഥിരപ്പെടുത്തി ഉത്തരവു കിട്ടുന്നമുറയ്ക്ക് ലേലം കൊണ്ട കക്ഷിയുടെ ചെലവിൽ മരം നീക്കം ചെയ്യേണ്ടതാണ്. മരം നീക്കം ചെയ്യുമ്പോൾ തൊട്ടടുത്തുള്ള മരങ്ങൾക്കോ മററു ദേഹണ്ഡങ്ങൾക്കോ യാതൊരു നാശവും ഉണ്ടാകാൻ പാടില്ലാത്തതും ആപ്രകാരം എന്തെങ്കിലും നഷ്ടത്തിനിട വന്നാൽ ആയതു ലേലക്കാരനിൽനിന്നും ഈടാക്കുന്നതുമായിരിക്കും.

മററു സർക്കാർ ലേലങ്ങളെ സംബന്ധിച്ചുള്ള നിബന്ധനകൾ എല്ലാം ഈ ലേലത്തിനും ബാധകമായിരിക്കും.

താലൂക്കാഫീസ്, (ഒപ്പ്)
പത്തനാപുരം, പുനലൂർ. തഹസിൽദാർ.

## ALLEPPEY DISTRICT

### SHORT TENDER NOTICE

No. D2-2946/82. *18th August* 1982.

Sealed tenders are invited for the supply of survey stones of the specification and quantity described below.

The tenders should be superscribed as "Tender for the supply of survey stones for the Re-survey of Kuttanad Taluk" and addressed to the Assistant Director of Survey and Land Records, Re-survey, Chengannur so as to reach him before 3 p. m. on 20-10-1982. Late tenders will not be accepted. The tenders will be opened at 4 p. m. on the same date in the presence of such of the tenderers or their authorised representatives who may be present at that time.

The stones are to be supplied within one month from the date of indent and at the places which will be mentioned in the indents.

The persons submitting tenders should produce a solvency certificate (original) on stamp paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract clearly indicating the details of the properties which should not be to an amount less than 10% of the estimated cost (subject to a minimum of Rs. 5,000) of the tender along with their tenders.

In the case of successful tenderers they should pledge the properties to the value of 50% of the

total value shown in the solvency certificate with the Government till the expiry of the contract, or they should pledge the Bank draft/Bank guarantee for the remittance of an amount not less than 5% of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Intending tenderers may on application to the Assistant Director of Survey and Land Records, (Re-survey), Chengannur obtain the requisite tender forms on which tenders should be submitted.

Application for the tender forms should be accompanied by a cash remittance of Rs.10 (Rupees Ten only) with sales-tax which is the price fixed for a form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 1 p.m. on 19-10-1982. Cheques, postage stamps, etc., will not be accepted towards the cost of forms, nor will the forms be sent by V.P.P. Duplicate tender forms, if required will be issued at Rs. 2 (Rupees two only) per copy plus sale-tax.

| | |
|---|---|
| *Description of Survey Stones:* | Hard granite stones of durable quality having dimensions 60 x 15 x 15 cms. |
| *Approximate No. of survey stones required for the Taluk:* | 15,000 (Fifteen thousand only) |

Each stone must have a coconut tree mark cut in 1 c.m. deep on one of the lateral sides. The coconut tree mark shall have a total length of 11 cms and a total width of 7 cms. and the top of the marks shall be 7 cms. below the top level of the stones. The traverse stones required for the block boundary, Khandam boundary etc., must have the appropriate symbols as per rules. All the stones must be roughly squared to one-third of their length from the top.

Each tenderer should deposit Rs. 840 (Rupees eight hundred and forty only) towards the earnest money before 1 p.m. on 19-10-1982 and the receipt attached with the tender. Earnest money deposit may be either in the form of crossed bank draft or Treasury Savings Bank deposit or Government Promissory Notes. An agreement in the prescribed form in stamp paper worth Rs. 3 duly executed should also be enclosed with the tender.

Tenders received without the earnest money deposit and the agreement will not be considered.

Any further informations if required can be had from the office of the undersigned on any working day during office hours.

കുട്ടനാട്ട് താലൂക്കിൽ റീസർവ്വെ ആവശ്യത്തിലേക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലുള്ള സർവ്വെ കല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്രവെച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെൻഡറുകൾ അടക്കം ചെയ്ത കവറിൻമേൽ "കുട്ടനാട് താലൂക്കിലെ റീസർവ്വേയുടെ ആവശ്യത്തിലേക്ക് സർവ്വെ കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്നെഴുതി അസിസ്റ്റന്റ് ഡയറക്ടർ റീസർവെ, ചെങ്ങന്നൂർ എന്ന വിലാസത്തിൽ 1982 ഒക്ടോബർ മാസം 20-ാം തിയതി ഉച്ചകഴിഞ്ഞ് മൂന്നു മണിക്കോ അതിനു മുൻപോ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. താമസിച്ചു കിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ അന്നുതന്നെ 4 മണിക്ക് അപ്പോൾ ഹാജരുള്ള ടെൻഡറുകാരുടേയോ അവർ തൽസമയം ഹാജരുള്ള ടെൻഡറുകാരുടേയോ അവരാൽ അധികാരപ്പെടുത്തിയ പ്രതിനിധികളുടേയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവേകല്ലുകൾ റീസർവേക്കുവേണ്ടി നിയോഗിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാർ നൽകുന്ന ഇൻഡന്റിൽ പറഞ്ഞിട്ടുള്ള സ്ഥലങ്ങളിൽ ഇൻഡന്റു കിട്ടി ഒരു മാസത്തിനകം വിതരണം ചെയ്യേണ്ടതാണ്.

ടെൻഡറിന്റെ അടങ്കൽ തുകയുടെ പത്തു ശതമാനത്തിൽ കുറയാത്ത തുകക്കുള്ള (5,000 രൂപയിൽ കുറയാതെ) ടെണ്ടറുകാരന്റെ സ്വകാര്യസ്വത്തുക്കളുടെ വിവരങ്ങൾ കാണിച്ചിട്ടുള്ള ഒരു സോൾവൻസി സർട്ടിഫിക്കറ്റ് (അസ്സൽ) 3 രൂപ പത്രത്തിൽ ബന്ധപ്പെട്ട തഹസിൽദാരിൽനിന്നും കരാർ തിയതിക്ക് ആറു മാസത്തിനകം വാങ്ങിയത് ടെൻഡറുകളോടൊപ്പം അടക്കം ചെയ്തിരിക്കേണ്ടതാകുന്നു.

സ്വീകരിക്കപ്പെടുന്ന കരാറുകാരൻ തന്റെ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ച സ്വത്തുക്കളുടെ പകുതി വിലക്കുതുല്യമായ വസ്തുക്കൾ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിൽ ഈടു വയ്ക്കുകയോ അല്ലെങ്കിൽ കരാറിന്റെ അടങ്കൽതുകയുടെ 5% വരുന്ന തുക ബാങ്കിൽ അടച്ച് ബാങ്ക് ഡ്രാഫ്റ്റോ, ബാങ്ക് ഗ്യാരണ്ടിയോ കരാർ അവസാനിക്കുന്നതുവരെ ഈടു നൽകേണ്ടതാണ്. ഇതു കരാർ എടുക്കുമ്പോൾ അടങ്കൽതുകയുടെ 5% ജാമ്യത്തുകയായി വയ്ക്കുന്നതിനു പുറമെയുള്ളതാണ്.

ടെണ്ടർ സമർപ്പിക്കുന്നതിനുള്ള നിശ്ചിത ഫോറം അസിസ്റ്റന്റ് ഡയറക്ടർ, റീസർവ്വെ ചെങ്ങന്നൂർ എന്ന വിലാസത്തിൽ അപേക്ഷ കൊടുത്ത് ടെൻഡർ ഫാറത്തിന്റെ വിലയായ 10 രൂപയും വില്പന നികുതിയും പണമായി ഒടുക്കി വാങ്ങാവുന്നതാണ്. യാതൊരു കാരണവശാലും ടെൻഡർ ഫാറത്തിന്റെ വില മടക്കിക്കൊടുക്കുന്നതല്ല. ടെൻഡർ ഫാറം കൈമാറ്റം ചെയ്യാൻ പാടുള്ളതല്ല. ടെൻഡർ ഫാറങ്ങളുടെ വില്പന 19-10-1982 ഉച്ചയ്ക്ക് 1 മണിക്ക് അവസാനിപ്പിക്കുന്നതാണ്. ചെക്കുകൾ, തപാൽ സ്റ്റാമ്പുകൾ മുതലായവ ടെൻഡർ ഫാറത്തിന്റെ വിലയായി സ്വീകരിക്കുന്നതല്ല. ടെൻഡർ ഫാറം വി. പി. പി. ആയി അയച്ചുകൊടുക്കുന്നതല്ല. ആവശ്യമുള്ളവർക്ക് ടെൻഡർ ഫാറത്തിന്റെ ഡ്യൂപ്ലിക്കേറ്റ് പ്രതി രണ്ടു രൂപയും സെയിൽസ് ടാക്സും ഒടുക്കിയാൽ ലഭിക്കുന്നതാണ്.

| | |
|---|---|
| സർവ്വെ കല്ലുകളുടെ വിവരണം:— | നല്ല ഉറപ്പുള്ള കരിങ്കല്ലിൽ 60 x 15 x 15 സെ. മീ. അളവുള്ള കല്ലുകൾ. |
| ഉദ്ദേശം ആവശ്യമുള്ള കല്ലുകളുടെ എണ്ണം:— | 15,000 (പതിനയ്യായിരം) |

എല്ലാ കല്ലുകളും ഉറപ്പുള്ള കരിങ്കല്ലിൽ ഉള്ളവയും ഓരോ കല്ലിന്റെയും മുകളിൽനിന്നും മൂന്നിലൊരു ഭാഗം ഒരുവിധം ചതുരപ്പെടുത്തിയവയും അവയുടെ ഒരു വശത്ത് ഒരു സെന്റിമീറ്റർ ആഴത്തിൽ ഒരു തെങ്ങിന്റെ അടയാളം ഉള്ളവയും ആയിരിക്കണം. തെങ്ങടയാളത്തിന് മൊത്തം 12 സെന്റിമീറ്റർ നീളവും 7 സെന്റിമീറ്റർ വീതിയും ഉണ്ടായിരിക്കുകയും തെങ്ങടയാളത്തിന്റെ മുകളറ്റം മുകളിൽനിന്നും 7 സെന്റിമീറ്റർ താഴെ ആയിരിക്കുകയും വേണം. ബ്ലോക്ക് ബൗണ്ടറിയിലും ഖണ്ഡം ബൗണ്ടറിയിലും സ്ഥാപിക്കേണ്ടിവരുന്ന കണ്ണാടിക്കല്ലുകൾക്ക് നിയമാനുസൃതമുള്ള നിശ്ചിത അടയാളങ്ങൾ കൂടി രേഖപ്പെടുത്തേണ്ടതാണ്.

ഓരോ ടെൻഡർകാരനും 19-10-1982-ൽ ഒരു മണിക്കു മുൻപായി 840 (എണ്ണൂറ്റിനാല്പതു രൂപ) നിരതദ്രവ്യം കെട്ടിവച്ചതിനുള്ള രസീതും ടെൻഡറിനോടൊപ്പം സമർപ്പിക്കണം. നിരതദ്രവ്യം ബാങ്ക് ഡ്രാഫ്റ്റായോ ട്രഷറി സേവിംഗ്സ് ബാങ്ക് ഡിപ്പോസിറ്റായോ ഗവൺമെന്റ് പ്രോമിസറി നോട്ടായോ നൽകാവുന്നതാണ്. ടെൻഡറിനോടൊപ്പം 3 രൂപ വിലക്കുള്ള മുദ്രപ്പത്രത്തിൽ നിശ്ചിത ഫാറമനുസരിച്ച് തയ്യാറാക്കി സാക്ഷ്യപ്പെടുത്തിയ ഒരു കരാർകൂടി ഉള്ളടക്കം ചെയ്തിരിക്കണം. മേൽ വ്യവസ്ഥ അനുസരിച്ചുള്ള നിരതദ്രവ്യമോ കരാറോ കൂടാതെ ലഭിക്കുന്ന ടെൻഡറുകൾ പരിഗണിക്കുന്നതല്ല.

ആവശ്യമെന്നു കാണുന്ന കൂടുതൽ വിവരങ്ങൾ താഴെപ്പറഞ്ഞിട്ടുള്ളവരുടെ ഓഫീസിൽനിന്നും പ്രവൃത്തി ദിവസങ്ങളിൽ ഓഫീസ് സമയത്ത് അന്വേഷിച്ച് അറിയാവുന്നതാണ്.

പി. രാവുണ്ണി നായർ,
അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവ്വേ ആന്റ് ലാന്റ് റിക്കാർഡ്സ്,
റീസർവ്വെ.

ചെങ്ങന്നൂർ.

## Kuttanad Taluk

കുട്ടനാടു താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

എ2-2962/82. 1982 ആഗസ്റ്റ് 16.

കോഴിമുക്ക് വില്ലേജിൽ പുവത്തു ചിറയിൽ ശ്രീധരൻ 2-1-1982-ൽ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാൻ ആലപ്പുഴ ജില്ലാ സഹകരണ ബാങ്കിന്റെ എടത്വാ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 500 രൂപയിൽ താഴെ വരുന്ന തുക തിരിച്ചെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച് ടിയിൽ പരേതന്റെ ഭാര്യ സരോജനി ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ മുറപ്രകാരം കോഴിമുക്കു വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ ശ്രീധരൻ 2-1-1982-ൽ മരിച്ചുപോയിട്ടുള്ളതും പരേതന് താഴെപ്പറയുന്ന അവകാശികൾ മാത്രമുള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | സരോജനി | ഭാര്യ | |
| 2 | പി. എസ്. പൊന്നപ്പൻ | മകൻ | 29 |
| 3 | പി. എസ്. ഐഷാമ്മായി | മകൾ | 21 |
| 4 | പി. എസ്. ഉഷ | ,, | 19 |
| 5 | പി. എസ്. പ്രസാദ് | മകൻ | 17 |
| 6 | പി. എസ്. ഷൈല | മകൾ | 14 |

മേൽ അവകാശികളിൽ 2 മുതൽ 6 വരെയുള്ളവർ ടി തുക വാങ്ങുന്നതിന് തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് വിട്ടുകൊടുത്തുകൊണ്ട് രേഖാമൂലം സമ്മതിച്ചിട്ടുണ്ട്.

ആകയാൽ പരേതനായ ശ്രീധരൻ ആലപ്പുഴ ജില്ലാ സഹകരണബാങ്കിന്റെ എടത്വാ ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 500 രൂപയിൽ താഴെവരുന്ന തുക തിരിച്ചു വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ ഭാര്യ സരോജനിയാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(2)

എ2-4314/82. 1982 ആഗസ്റ്റ് 16.

നിലംപേരൂർ വില്ലേജിൽ ചെലമ്പാട്ടുശ്ശേരി സി. കെ. സ്കറിയ 11-4-1982-ൽ മരിച്ചുപോയിട്ടുള്ളതിനാൽ ടിയാന് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടുവാനുള്ള 2,500 രൂപയ്ക്ക് താഴെയുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയിൽ പരേതന്റെ ഭാര്യ വി. കെ. പൊന്നമ്മ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ മുറപ്രകാരം നിലംപേരൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടിയിൽ സി. കെ. സ്കറിയ 11-4-1982-ൽ മരിച്ചുപോയിട്ടുള്ളതും പരേതന് താഴെപ്പറയുന്ന അവകാശികൾ മാത്രമുള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | വി. കെ. പൊന്നമ്മ | ഭാര്യ | |
| 2 | സിബി | മകൻ | 9 |
| 3 | ജൂബി | മകൾ | 6 |
| 4 | ജിബി | മകൻ | 3 |

മേൽ അവകാശികളിൽ രണ്ടുമുതൽ നാലുവരെയുള്ളവർ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിലുമാകയാൽ നിലംപേരൂർ വില്ലേജിൽ ചെലമ്പാട്ടുശ്ശേരി പരേതനായ സി. കെ. സ്കറിയായ്ക്ക് ട്രാൻസ്പോർട്ട് ഡിപ്പാർട്ടുമെന്റിൽ നിന്നും കിട്ടാനുള്ള 2,500 രൂപയ്ക്കു താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ ഭാര്യ വി. കെ. പൊന്നമ്മയാണെന്നുകാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

(ഒപ്പ്)
തഹശീൽദാർ.

കുട്ടനാട്.

## Chengannur Taluk

പരസ്യം

S. R. 64/81. 1982 ജനുവരി 4.

ചെങ്ങന്നൂർ താലൂക്കിൽ ചെറിയനാട് വില്ലേജിൽ മേലേത്തുപുത്തൻ വീട്ടിൽ എം. പി. അലിറാവുത്തർ, തന്റെ ഭാര്യ ആയിരുന്ന എച്ച്. നബീസാ ബീവി 1981 ഒക്ടോബർ മാസം 31-ാം തീയതി മരിച്ചുപോയി എന്നും ടി ആളിന്റെ പേരിൽ സർക്കാരിൽ നിന്നും കിട്ടുവാനുള്ള 2,000 രൂപയിൽ കവിയാത്ത തുക കൈപ്പറ്റുന്നതിലേയ്ക്ക് ഒരു അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നുകാണിച്ച്, ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ ചെറിയനാട് വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിച്ച് റിക്കാർഡുകൾ വരുത്തി പരിശോധിച്ചതിൽ പരേതയുടെ അനന്തരാവകാശികളായി താഴെ പേരു പറയുന്നവർ ഉള്ളതായി കാണുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതയുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | എം. പി. അലിറാവുത്തർ | ഭർത്താവ് | |
| 2 | സിയാദ് | മകൻ | 13 |
| 3 | ഷിബു | ,, | 11 |
| 4 | സാജ | ,, | 9 |
| 5 | ലൈല | മകൾ | 5 |
| 6 | അലിമാബീവി | മാതാവ് | |

ഇവരിൽ പരേതയുടെ മാതാവ് സുഖമില്ലാതെ തിരുവനന്തപുരം മെന്റൽ ആശുപത്രിയിൽ ചികിത്സയിൽ കഴിയുന്ന ആളും മക്കൾ മൈനറുകളും പിതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആകയാൽ പരേതയുടെ പേരിൽ കിട്ടുവാനുള്ള ടി തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി ശ്രീ. അലിറാവുത്തർ ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യത്തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ചെങ്ങന്നൂർ.

(ഒപ്പ്)
തഹശീൽദാർ.

## Mavelikara Taluk

പരസ്യം

(1)

എസ്. സി. 168/82. 1982 ആഗസ്റ്റ് 11.

മാവേലിക്കര താലൂക്കിൽ തെക്കേക്കര വില്ലേജിൽ ഉമ്പർനാടു മുറിയിൽ ഞെങ്ങുവിള വീട്ടിൽ നിന്നും

വാങ്ങിക്കുന്നതിന് സമ്മതിച്ച് എഴുതി തന്നിട്ടുള്ളതിനാലും സുജാത മാത്യുവിനെ ക്രിസ്തീയ നിയമപ്രകാരം വിവാഹം കഴിച്ചയച്ചിട്ടുള്ളതിനാലും മൈനർ മക്കളായ സംഗീതമാത്യുവും ജോൺമാത്യുവും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും മേൽ പറഞ്ഞ തുക വാങ്ങിക്കുന്നതിനുള്ള അവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശോശാമ്മ മത്തായി ആണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
മാവേലിക്കര.

പി. എൻ. പ്രഭാകരൻപിള്ള,
തഹശിൽദാർ.

---

## IDUKKI DISTRICT

### RE-TENDER NOTICE

No. D2-5306/81. *16th August* 1982.

Sealed tenders are invited for the supply of survey stones of the specifications and quantity described below:-

The tenders should be superscribed as "Tender for the supply of survey stones for Peermade Taluk" and addressed to the Assistant Director of Survey and Land Records, (Re-survey) Thodupuzha so as to reach him on or before 3 p. m. on 3-11-1982. Late tenders will not be accepted. The tenders will be opened at 4 p. m. on the same day in the presence of such of the tenderers or their authorised agents who may be present at that time.

The stones are to be supplied within one month from the date of indent and at various places in Peermade Taluk which will be mentioned in the indent.

Intending tenderers may on application to the Assistant Director of Survey and Land Records, (Re-survey) Thodupuzha obtain the requisite tender forms on which tenders should be submitted.

The application for tender forms should be accompanied by a cash remittance of Rs. 10 (Rupees ten only) plus sales tax which is the price fixed for a set of forms and which is not refundable under any circumstances The tender forms are not transferable. The Sale of tender forms will be closed at 1 p. m. on 3-11-1982. Cheques, postage stamps, etc., will not be accepted towards the cost of tender forms nor will the forms be sent by V.P.P. Duplicate tender forms, if required will be issued at Rs. 2 (Rupees two only) per copy plus sales tax.

| *Description of survey stones* | *Approximate number of stones required* |
|---|---|
| Hard granite stones of durable quality having dimensions 60x15x15 cms. | 15,000 (Fifteen thousand only) |

All survey stones must have a coconut tree mark in 1 cm. deep on one of the lateral sides. The coconut tree mark shall have a total length of 12 cms. and total width of 7 cms. and the top of the mark shall be 7 cms. below the top level of the stones. All stones must be roughly squared to one third of their length from the top.

Each tenderer should remit a sum of Rs. 1,000 (Rupees one thousand only) towards the earnest money deposit. The tenders not accompanied with earnest money deposit will not be considered. An agreement in the prescribed form in stamp paper worth Rs. 3 should be accompanied along with the tender as per para 33 of the general condition of tender form.

A solvency certificate for an amount of Rs. 10,000 (Rupees ten thousand only) should also be attached with the tender. The tender which does not satisfy the above condition will be rejected.

In the case of successful tenderer they should pledge the properties of the value of 50% of the total value shown in the solvency certificate with the Government till the expiry of the contract, or they should pledge the Bank Draft/Bank Guarantee for the remittance of an amount not less than 5% of the value of the contract with the Government till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Further details can be had from the undersigned during office hours on every working day.

താഴെ വിവരിക്കുന്ന തരത്തിലുള്ള സർവ്വെക്കല്ലുകൾ വിതരണം ചെയ്യുന്നതിലേക്കായി മുദ്രവെച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു. ടെൻഡറുകളുടെ പുറത്ത് "പീരുമേട് താലൂക്കിലെ റീസർവ്വേക്കായി സർവ്വേക്കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്നെഴുതി അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവ്വെ ആന്റ് ലാന്റ് റിക്കാർഡ്സ് (റീസർവ്വെ), തൊടുപുഴ എന്ന വിലാസത്തിൽ 3-11-1982-ന് 3 മണിക്ക് മുമ്പായി ആഫീസിൽ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. വൈകി കിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ 3-11-1982-ന് ഉച്ച കഴിഞ്ഞ് 4 മണിക്ക് ആഫീസിൽ ഹാജരായിട്ടുള്ള ടെൻഡർ സമർപ്പിച്ചിട്ടുള്ള ആളുകളുടെയോ അവർ രേഖാമൂലം അധികാരപ്പെടുത്തിയിട്ടുള്ള ആളിന്റെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

ഇൻഡന്റ് കിട്ടിയാൽ ഒരു മാസത്തിനകം കല്ലുകൾ പീരുമേട് താലൂക്കിന്റെ വിവിധ പ്രദേശങ്ങളിൽ ഇൻഡന്റിൽ പറഞ്ഞിട്ടുള്ള സ്ഥലങ്ങളിൽ വിതരണം ചെയ്യേണ്ടതാണ്.

ടെൻഡർ കൊടുക്കുവാൻ ആഗ്രഹിക്കുന്നവർ അതിലേക്കുള്ള ഫാറത്തിനു തൊടുപുഴ റീസർവെ അസിസ്റ്റന്റ് ഡയറക്ടർ ആഫീസിലേക്ക് അപേക്ഷിച്ചു വാങ്ങേണ്ടതാണ്.

ടെൻഡർ ഫാറത്തിനുള്ള അപേക്ഷയോടൊപ്പം ഫാറത്തിന്റെ നിശ്ചിത വിലയായ പത്തു രൂപയും വില്പന നികുതിയും പണമായി ആഫീസിൽ അടച്ചിരിക്കേണ്ടതാണ്. ആ സംഖ്യ യാതൊരു കാരണവശാലും മടക്കിക്കൊടുക്കുന്നതല്ല. ടെൻഡർ ഫാറങ്ങൾ കൈമാറ്റം ചെയ്യുവാൻ പാടുള്ളതല്ല. ടെൻഡർ ഫാറത്തിന്റെ വില്പന 3-11-1982-ന് 1 മണിക്ക് അവസാനിക്കുന്നതാണ്. ടെൻഡർ ഫാറത്തിന്റെ വിലയായി ചെക്ക്, തപാൽ സ്റ്റാമ്പ് മുതലായവ സ്വീകരിക്കുന്നതല്ലാത്തതും ഫാറങ്ങൾ വി.പി.പി. ആയി അയച്ചുകൊടുക്കുന്നതല്ലാത്തതും ആണ്.

ഡ്യൂപ്ലിക്കേറ്റ് ഫാറങ്ങൾ ആവശ്യപ്പെട്ടാൽ ഒരു കോപ്പിക്ക് 2 രൂപയും വില്പന നികുതിയും എന്ന നിരക്കിൽ കൊടുക്കുന്നതാണ്.

| സർവെക്കല്ലുകളുടെ വിവരണം | ഉദ്ദേശം ആവശ്യമുള്ള കല്ലുകളുടെ എണ്ണം |
|---|---|
| നല്ല ഉറപ്പുള്ള കരിങ്കല്ലിൽ 60 x 15 x 15 സെ. മി. അളവിലുള്ള കല്ലുകൾ | 15,000 (പതിനയ്യായിരം മാത്രം) |

എല്ലാ കല്ലുകളും ഉറപ്പുള്ള കരിങ്കല്ലിൽ ഉള്ളവയും ഓരോ കല്ലിന്റെയും മുകളിൽനിന്ന് മൂന്നിലൊന്ന് ഭാഗം ചതുരപ്പെടുത്തിയവയും അവയുടെ ഒരു വശത്ത് 1 സെ. മി. ആഴത്തിൽ ഒരു തെങ്ങ് അടയാളം ഉള്ളവയും ആയിരിക്കണം. തെങ്ങ് അടയാളത്തിന് മൊത്തം

12 സെ. മീ. നീളവും 7 സെ. മീ. വീതിയും ഉണ്ടായിരിക്കുകയും തെങ്ങടയാളത്തിന്റെ മുകളം വശം കല്ലിന്റെ മുകളിൽ നിന്നും 7 സെ. മീ. താഴെ ആയിരിക്കുകയും വേണം.

ഓരോ ടെൻഡറിനോടുംകൂടി 1,000 (ആയിരം) രൂപ മാത്രം നിരതദ്രവ്യമായി കെട്ടിവെച്ച രസീത് അടക്കം ചെയ്യാത്ത ടെൻഡറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ടെൻഡർ ഫാറത്തിന്റെ 33-ാം ഖണ്ഡികയിൽ പറഞ്ഞിട്ടുള്ളതുപോലെ 3 രൂപ സ്റ്റാമ്പ് പേപ്പറിൽ നിശ്ചിത ഫാറത്തിൽ എഗ്രിമെന്റ് രേഖപ്പെടുത്തി ടെൻഡറിനോടൊപ്പം അടക്കം ചെയ്തിരിക്കണം.

ടെൻഡറിന്റെ കൂടെ 10,000 (പതിനായിരംമാത്രം) രൂപയിൽ കുറയാത്ത ഒരു സംഖ്യയുടെ സോൾവൻസി സർട്ടിഫിക്കറ്റ് കൂടി ഹാജരാക്കേണ്ടതാണ്. സോൾവൻസി സർട്ടിഫിക്കറ്റിൽ വിവരിക്കുന്ന വസ്തുക്കളുടെ 50% കോൺട്രാക്റ്റ് അവസാനിക്കുന്നതുവരെ സർക്കാരിൽ നിക്ഷിപ്തമായിരിക്കുന്നതാണ്. അല്ലാത്തപക്ഷം കോൺട്രാക്റ്റ് അവസാനിക്കുന്നതുവരെയുള്ള കാലയളവിലേക്ക് കോൺട്രാക്ട് സംഖ്യയുടെ 5% വരുന്ന തുക ബാങ്കിൽ നിക്ഷേപിച്ച ബാങ്ക് ഡ്രാഫ്റ്റോ, ബാങ്ക് ഗ്യാരണ്ടിയോ ഹാജരാക്കിയാൽ മതിയാകുന്നതാണ്. ഇത് കോൺട്രാക്ട് സംഖ്യയുടെ 5% സെക്യൂരിറ്റി ഡെപ്പോസിറ്റ് കൂടാതെയാകുന്നു.

മേൽ എഴുതിയ നിബന്ധനകൾ പാലിക്കാത്ത ടെൻഡറുകൾ നിരസിക്കപ്പെടുന്നതാണ്. കൂടുതൽ വിവരങ്ങൾ ഈ ആഫീസിൽ അന്വേഷിച്ചാൽ ലഭിക്കുന്നതാണ്.

കെ. എൻ. രാഘവൻ പിള്ള,
അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവ്വെ ആൻഡ് ലാൻഡ് റിക്കാർഡ്സ്,
(റീസർവെ).

തൊടുപുഴ.

# ERNAKULAM DISTRICT

## Kanayannur Taluk

പരസ്യം

(1)

നമ്പർ സി6-13301/82. 1982 ആഗസ്റ്റ് 13.

കണയന്നൂർ താലൂക്കിൽ പൂണിത്തുറ വില്ലേജിൽ തമ്മനം ദേശത്ത് വില്ലയിൽ ശ്രീ. കെ. ആർ. പണിക്കർ മരിച്ചുപോയെന്നും ടിയാന്റെ ഫാമിലി പെൻഷൻ തുകയായ 189 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെന്റിൽ നിന്ന് വാങ്ങുന്നതിന് അവകാശപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി ലീലാപണിക്കർ സമർപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. ആർ. പണിക്കർ 1-6-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ലീലാപണിക്കർ | ഭാര്യ | 52 |
| 2 | ശ്രീ. വേണുഗോപാൽ | മകൻ | 28 |
| 3 | ശ്രീമതി രാജലക്ഷ്മി (വിവാഹിത) | മകൾ | 30 |
| 4 | ശ്രീമതി ആശാലത ,, | ,, | 26 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി6-17066/81. 1982 ആഗസ്റ്റ് 13.

കണയന്നൂർ താലൂക്കിൽ എറണാകുളം വില്ലേജിൽ തുണ്ടിപ്പറമ്പിൽ ശ്രീമതി ദേവസി മറിയം മരിച്ചുപോയെന്നും ടിയാൾക്ക് ഗവൺമെന്റിൽ നിന്ന് ആനുകൂല്യം ഇനത്തിൽ ലഭിക്കുവാനുള്ള 500 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശപ്പെട്ടുകൊണ്ട് ടിയാളുടെ മകൾ ശ്രീമതി മേരി മുതൽപേർ സമർപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീമതി ദേവസി മറിയം 19-6-1979-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി റ്റി. മേരി | മകൾ | 56 |
| 2 | ശ്രീ. ടി. എ. ജോസഫ് | മകൻ | 60 |
| 3 | ശ്രീ. ടി. എ. തോമസ് | ,, | 46 |
| 4 | ശ്രീ. ടി. എ. ഫ്രാൻസിസ് | ,, | 36 |

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി6-11023/82. 1982 ആഗസ്റ്റ് 13.

കണയന്നൂർ താലൂക്കിൽ ഇടപ്പള്ളി നോർത്ത് വില്ലേജിൽ വെണ്ണല കാളപ്പറമ്പിൽ XXXII/1497 നമ്പരിൽ ശ്രീ. പി. കൃഷ്ണക്കുറുപ്പ് മരിച്ചുപോയെന്നും, ടിയാന് ബാങ്ക് ഓഫ് കൊച്ചിൻ കലൂർ ശാഖ, സെൻട്രൽ ബാങ്ക് ഓഫ് ഇൻഡ്യ എന്നിവിടങ്ങളിൽ നിന്ന് ലഭിക്കുവാനുള്ള 4751 രൂപയിൽ താഴെ വരുന്ന സംഖ്യ ഗവൺമെന്റിൽ നിന്നും വാങ്ങുന്നതിന് അവകാശപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി കാർത്ത്യായനി അമ്മ കെ. സമർപ്പിച്ച അപേക്ഷയിന്മേൽ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. പി. കൃഷ്ണക്കുറുപ്പ് 8-6-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശിയായി ഭാര്യ ശ്രീമതി കെ. കാർത്ത്യായനി അമ്മ (51 വയസ്സ്) മാത്രമാണുള്ളതെന്നും അറിയുന്നു.

മേൽ വിവരിച്ചവരാണ് പരേതന്റെ അവകാശിയെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ രേഖാമൂലം കണയന്നൂർ തഹശിൽദാർ മുമ്പാകെ ആക്ഷേപം ഹാജരാക്കേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞ് തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കണയന്നൂർ താലൂക്കാഫീസ്,
എറണാകുളം.

വി. പി. പാസ്കൽ,
തഹശിൽദാർ.

# TRICHUR DISTRICT

## Trichur Taluk

പരസ്യം

(1)

A2-15013/82. 1982 ആഗസ്റ്റ് 12.

തൃശ്ശൂർ താലൂക്ക് പുല്ലഴി വില്ലേജിൽ പി. കെ. മുഹമ്മദ് എന്നാൾ 30-7-1982-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന് സർക്കാരിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ കിട്ടുന്നതിനായി ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു.

